കെ. രാജേശ്വരി

# നീലനിൽനിന്ന് നീലനിലേക്ക്

കോവളത്തെ അങ്കത്തട്ടിൽ പതറാതെ നിൽക്കുന്നു, നീലലോഹിതദാസൻ നാടാർ. നളിനി നെറ്റോ ചീഫ് ഇലക്ടറൽ ഓഫീസറായി പ്രവർത്തിക്കുന്ന ഈ തെരഞ്ഞെടുപ്പ് ജയിക്കേണ്ടത് നീലൻെറ അഭിമാനപ്രശ്നമാണ്.


നീലലോഹിതദാസൻ

പണ്ട് ഹേമാവതി നന്ദൻ ബഹുഗുണ എന്നൊരു നേതാവുണ്ടായിരുന്നു. ദീർഘകാലം യു.പി വിധാൻസഭയിലും ലോക്സഭയിലും അംഗമായിരുന്ന ബഹുഗുണയെ ഇന്ദിരാഗാന്ധി 1973 നവംബറിൽ ഉത്തർപ്രദേശ് മുഖ്യമന്ത്രിയായി നിയോഗിച്ചു. അടിയന്തരാവസ്ഥയുടെ ആദ്യനാളുകളിൽ ബഹുഗുണ സഞ്ജയ്ഗാന്ധിയുടെ കണ്ണിലെ കരടായി. അചിരേണ ടിയാൻെറ കസേരയും പോയി. അമർഷം ഉള്ളിലൊതുക്കി തക്കംപാർത്തിരുന്ന ബഹുഗുണക്ക് അടുത്തവർഷം തുല്യദുഃഖിതയായ ഒരു കൂട്ടുകാരിയെ കിട്ടി -നന്ദിനി സത്പതി. 1977 ജനുവരിയിൽ തെരഞ്ഞെടുപ്പ് പ്രഖ്യാപിച്ചതിന് തൊട്ടുപിന്നാലെ ജഗ്ജീവൻ റാമും ബഹുഗുണയും നന്ദിനിയും കോൺഗ്രസ് വിട്ടു. അവർ കോൺഗ്രസ് ഫോർ ഡമോക്രസി (സി.എഫ്.ഡി) എന്നൊരു കക്ഷി രൂപവത്കരിച്ച് ജനതാപാർട്ടിയോട് സഖ്യം ചെയ്തു.

ഉത്തർപ്രദേശിലെ ഗഢ്വാൾ സ്വദേശി ബഹുഗുണക്ക് ഇങ്ങ് തെക്ക് തിരുവനന്തപുരം ജില്ല നെയ്യാറ്റിൻകര താലൂക്കിൽ ഒരു അനുചരനെ കിട്ടി -എ. നീലലോഹിതദാസൻ നാടാർ. യുവ കോൺഗ്രസ് നേതാവ്, കേരള സർവകലാശാലാ യൂനിയൻ മുൻചെയർമാൻ. കോൺഗ്രസ് ഫോർ ഡമോക്രസിയുടെ സംസ്ഥാന പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ട നീലൻ കോവളം നിയോജക മണ്ഡലത്തിൽനിന്ന് നിയമസഭയിലേക്ക് ജയിച്ചു.

1977 മേയിൽ ജഗ്ജീവൻ റാമും ബഹുഗുണയും സി.എഫ്.ഡിയെ ജനതാപാർട്ടിയിൽ ലയിപ്പിച്ചപ്പോൾ നീലനും ജനതയിൽ ചേർന്നു. 1979 മധ്യത്തിൽ ജനതാപാർട്ടി പിളർന്നു, ചരൺസിംഗും കൂട്ടരും ജനതാപാർട്ടി (എസ്) രൂപവത്കരിച്ചു. ബഹുഗുണ ചരൺസിംഗിനൊപ്പം നിന്നു. നീലനും ഒപ്പംനിന്നു. മൂന്നുമാസത്തിനകം ചരൺസിംഗുമായി തെറ്റി ബഹുഗുണ കോൺഗ്രസ്- ഐയിലേക്ക് തിരിച്ചുപോയി. സംശയമേതുമില്ലാതെ നീലനും കൂടെ പോയി. ആയിടക്ക് ഏതാനും ദിവസം സി.എച്ചിൻെറ മന്ത്രിസഭയിൽ അംഗമാകാനും കഴിഞ്ഞു. നിയമം, വിദ്യുച്ഛക്തി, ജലസേചനം, തൊഴിൽ, ഭവനനിർമാണം എന്നിങ്ങനെയുള്ള വകുപ്പുകളാണ് കൈയാളിയത്.

1979 അവസാനം ലോക്സഭയിലേക്ക് ഇടക്കാല തെരഞ്ഞെടുപ്പ് നടന്നു. തിരുവനന്തപുരത്ത് കരുണാകരൻ അവതരിപ്പിച്ച യുവപോരാളി -നീലലോഹിതദാസൻ നാടാർ. എതിരാളി സുപ്രസിദ്ധ കമ്യൂണിസ്റ്റ് നേതാവ് എം.എൻ. ഗോവിന്ദൻനായർ. നാടാർ സമുദായം നീലനുപിന്നിൽ ഉറച്ചുനിന്നപ്പോൾ തിരുവനന്തപുരത്ത് എം.എൻ മലർന്നടിച്ചുവീണു. ഭൂരിപക്ഷം ഒരുലക്ഷം കടന്നു.

കേന്ദ്രമന്ത്രിസഭയിലോ കോൺഗ്രസ് ഹൈക്കമാൻറിലോ അർഹമായ സ്ഥാനം ലഭിക്കാതെ അപമാനിതനായ ബഹുഗുണ 1980മാണ്ടിൽ ചരൺസിംഗിൻെറ ലോക്ദളിലേക്ക് മടങ്ങിപ്പോയി. രണ്ടാമതൊന്ന് ആലോചിക്കാതെ നീലനും ലോക്ദളിൽ ചേക്കേറി. 1982ൽ ബഹുഗുണ ഡമോക്രാറ്റിക് സോഷ്യലിസ്റ്റ് പാർട്ടിയുണ്ടാക്കിയപ്പോൾ നീലൻ ഡി.എസ്.പിയുടെ സംസ്ഥാന ചെയർമാനായി. രണ്ടുവർഷം കഴിഞ്ഞ് ബഹുഗുണയും നീലനും ലോക്ദളിലേക്കു മടങ്ങി. ബഹുഗുണയുടെ വാലായി പാർട്ടി വിട്ട് പാർട്ടി മാറുന്ന നാടാരെ കോൺഗ്രസ് നേതാവ് പീതാംബരക്കുറുപ്പ് 'ചെറുഗുണ' എന്ന് പരിഹസിച്ചു.

1984ൽ തിരുവനന്തപുരത്ത് ശക്തമായ ത്രികോണമൽസരം നടന്നു. സവർണ വോട്ടുകളിൽ നല്ലപങ്ക് ഹിന്ദുമുന്നണി പിടിച്ചു. ക്രിസ്ത്യൻ, മുസ്‌ലിം വോട്ടുകൾ കോൺഗ്രസും കൊണ്ടുപോയി. നാടാർ വോട്ട് നീലനും ചാൾസിനുമിടക്ക് ഭിന്നിച്ചു. ഫലം എ. ചാൾസ് ജയിച്ചു; നീലൻ തോറ്റു.

1987ൽ ലോക്ദൾ ടിക്കറ്റിൽ കോവളത്ത് മൽസരിച്ച് എം.എൽ.എ ആയി. നായനാരുടെ മന്ത്രിസഭയിൽ സ്പോർട്സ്- യുവജനക്ഷേമ വകുപ്പുകൾ ഭരിച്ചു. 1988 മാർച്ച് 17ന് എച്ച്.എൻ. ബഹുഗുണ ദിവംഗതനായി. അതോടെ നീലന് രാഷ്ട്രീയഗുരുവും വഴികാട്ടിയും നഷ്ടമായി. 1989 ആകുമ്പോഴേക്കും ലോക്ദൾ ജനതാദളിൽ ലയിച്ചു. നീലൻ ജനതാദൾകാരനായി.

1991ൽ കോവളത്തുനിന്ന് വീണ്ടും ജയിച്ചെങ്കിലും കോടതി തെരഞ്ഞെടുപ്പ് അസാ

ധുവാക്കി, എതിർസ്ഥാനാർഥി ജോർജ് മസ്ക്രീനെ വിജയിയായി പ്രഖ്യാപിച്ചു. 1996ൽ മസ്ക്രീനെ മലർത്തിയടിച്ച് വീണ്ടും നിയമസഭയിലെത്തിയെങ്കിലും മന്ത്രിയാകാനൊത്തില്ല. ജനതാദളിന് ആകെ കിട്ടിയ മന്ത്രിസ്ഥാനം വയോധികനായ പി.ആർ. കുറുപ്പ് കൈയടക്കി. വകുപ്പുകൾ വനം, ഗതാഗതം.

സോഷ്യലിസ്റ്റുകളെപ്പോലെ കലഹപ്രിയർ മറ്റൊരു പാർട്ടിയിലും കാണില്ല. അധികാരത്തിലേറി ഒരുവർഷത്തിനകം പി.ആർ. കുറുപ്പിന് വീരേന്ദ്രകുമാർ ചതുർഥിയായി. ശണ്ഠ പരസ്യവിഴുപ്പലക്കലിലേക്കും അഴിമതിയാരോപണങ്ങളിലേക്കും നീണ്ടു. കുറുപ്പിൻെറ വിശ്വസ്തൻ പ്രൊഫ. രാമൻ കർത്തയെ ഗുരുവായൂർ ദേവസ്വം അധ്യക്ഷസ്ഥാനത്തുനിന്ന് പുകച്ചുപുറത്താക്കുന്നതിൽ വീരൻ വിജയിച്ചു. 1999 ജനുവരി ആകുമ്പോഴേക്കും രാജിവെക്കുകയല്ലാതെ കുറുപ്പിനുമുന്നിൽ ഒരു വഴിയുമില്ലാതായി.

കുറുപ്പിൻെറ ഒഴിവിൽ മന്ത്രിയാകാൻ സി.കെ. നാണുവും സുലൈമാൻ റാവുത്തറും സന്നദ്ധത പ്രകടിപ്പിച്ചെങ്കിലും വീരേന്ദ്രകുമാർ പിന്തുണച്ചത് നീലലോഹിതദാസനെയാണ്. അങ്ങനെ നീലൻ മൂന്നാംതവണയും മന്ത്രിയായി. പതിമൂന്നുമാസമേ മന്ത്രിപദത്തിന് ആയുസ്സുണ്ടായുള്ളൂ. 2000 ഫെബ്രുവരിയിൽ നളിനി നെറ്റോയും പ്രകൃതി ശ്രീവാസ്തവയും മന്ത്രിക്കെതിരെ ആരോപണമുന്നയിച്ച് മുഖ്യന് പരാതി നൽകി. പിന്നാക്കസമുദായക്കാരൻ മന്ത്രിക്കെതിരെ സവർണ ഗൂഢാലോചന എന്നൊക്കെ *കേരള കൗമുദി* വിലപിച്ചെങ്കിലും വിലപ്പോയില്ല. സി.പി.എം ഉറച്ചുനിന്നു, മുഖ്യമന്ത്രി നീലൻെറ രാജി ചോദിച്ചുവാങ്ങി.

നീലൻ-നളിനി വിവാദത്തെക്കുറിച്ച് അന്വേഷണം നടത്താൻ ജസ്റ്റിസ് ജി. ശശിധരനെ കമീഷനായി നിയമിച്ചതും വിവാദമായി. 'അടഞ്ഞ കോടതി' വിചാരണക്കായി നളിനി സമർപ്പിച്ച അപേക്ഷ കമീഷൻ നിഷ്കരുണം തള്ളി. പക്ഷപാതപരമായ തീരുമാനങ്ങളിൽ പ്രതിഷേധിച്ച് നളിനിനെറ്റോ അന്വേഷണം ബഹിഷ്കരിച്ചു, മഹിളാ സംഘടനകൾ ജസ്റ്റിസ് ശശിധരൻെറ കോലം കത്തിച്ചു.

2001 മേയിൽ വീണ്ടും തെരഞ്ഞെടുപ്പ്. ജനാധിപത്യ മഹിളാഅസോസിയേഷൻെറ വരെ എതിർപ്പിനെ വിഗണിച്ച് കോവളത്ത് നീലനെ സ്ഥാനാർഥിയാക്കാൻ ജനതാദൾ തീരുമാനിച്ചു. എതിരാളി കോൺഗ്രസിലെ അൽഫോൺസാ ജോൺ. ഭൂരിപക്ഷത്തിൽ ഇടിവുണ്ടായെങ്കിലും നീലൻതന്നെ ജയിച്ചു.

അധികാരത്തിലേറിയ ഉടൻ ആൻറണി ചെയ്ത സൽക്കർമം ജസ്റ്റിസ് ശശിധരൻ കമീഷൻെറ പ്രവർത്തനം അവസാനിപ്പിച്ചുകൊണ്ട് ഉത്തരവ് പുറപ്പെടുവിക്കലായിരുന്നു. സർക്കാർനടപടിയെ നീലൻ കോടതിയിൽ ചോദ്യം ചെയ്തെങ്കിലും ഫലവത്തായില്ല. ക്രിമിനൽകേസിലെ കുറ്റപത്രം അസ്ഥിരപ്പെടുത്താൻ നൽകിയ ഹരജിയും കോടതി നിഷ്കരുണം നിരാകരിച്ചു. വിചാരണ നീട്ടിക്കൊണ്ടുപോകാൻ പയറ്റിയ സകല അടവുകളും പൊളിഞ്ഞു. പ്രകൃതി ശ്രീവാസ്തവയെ പീഡിപ്പിച്ചതിന് ഒരുവർഷവും നളിനി നെറ്റോയെ കൈയേറ്റം ചെയ്തതിന് മൂന്നുമാസവും തടവുശിക്ഷ വിധിക്കപ്പെട്ടു. പ്രകൃതി കേസിൽ അപ്പീലും തള്ളി; റിവിഷൻ ഹരജി ഹൈക്കോടതിയുടെ പരിഗണനയിലിരിക്കുന്നു. നളിനിയുടെ കേസ് അപ്പീൽഘട്ടത്തിലാണ്.

സവർണലോബിയും വനം മാഫിയയും കെട്ടിച്ചമച്ചതാണ് നളിനി-പ്രകൃതി കേസുകളെന്ന് നീലന് അറിയാം. ജമീലക്കും പെൺമക്കൾക്കും *കേരള കൗമുദി* പത്രാധിപർക്കും അറിയാം. നീലനെ സ്നേഹിക്കുന്ന എല്ലാവർക്കും അറിയാം. ഇന്നല്ലെങ്കിൽ നാളെ നീതിപീഠം തൻെറ നിരപരാധിത്വം അംഗീകരിക്കും; കള്ളപ്പരാതി നൽകിയ മഹിളാമണികളെ മാതൃകാപരമായി ശിക്ഷിക്കും എന്നും നീലന് ഉറപ്പുണ്ട്. അതുകൊണ്ടുതന്നെ നിയമസഭാ തെരഞ്ഞെടുപ്പിൽ മൽസരിക്കാതിരിക്കാൻ ഒരു കാരണവും അദ്ദേഹം കാണുന്നില്ല.

ഭരണഘടനാപരമായോ ജനപ്രാതിനിധ്യനിയമത്തിലെ ഏതെങ്കിലും വകുപ്പ് പ്രകാരമോ നീലന് മൽസരിക്കാൻ അയോഗ്യതയില്ല. സ്ത്രീപീഡനക്കേസിലെ ശിക്ഷ നിയമസഭാംഗമാകാൻ അധികയോഗ്യതയാണുതാനും. ഇടമലയാർ, ഗ്രാഫൈറ്റ് കേസുകളിൽ ശിക്ഷിക്കപ്പെട്ടതിനു ശേഷമാണല്ലോ കഴിഞ്ഞതവണ മഹാരാജ രാജമാന്യ ശ്രീ ബാലകൃഷ്ണപിള്ള കൊട്ടാരക്കരയിൽ മൽസരിച്ചത്! അദ്ദേഹത്തിൻെറ പത്രിക തള്ളിയില്ല. നേതാവിനെ നന്നായി അറിയുന്ന കൊട്ടാരക്കരക്കാരും തള്ളിയില്ല. കൂടിയ ഭൂരിപക്ഷത്തോടെ അവർ പിള്ളയെ തെരഞ്ഞെടുത്തയച്ചു. തോറ്റ സ്ഥാനാർഥി തെരഞ്ഞെടുപ്പ് ഹരജി കൊടുത്തിട്ടും ഗുണം കിട്ടിയില്ല. സുപ്രീംകോടതിയും ഹൈക്കോടതിയും പിന്നീട് ബാലകൃഷ്ണപിള്ളയെ നിരപരാധിയെന്നുകണ്ട് വിട്ടയച്ചു; ആദർശധീരൻ അദ്ദേഹത്തെ മന്ത്രിസ്ഥാനത്ത് പുനഃപ്രതിഷ്ഠിച്ചു.

ബാലകൃഷ്ണപിള്ള സ്ഥാനിനായരായതുകൊണ്ടും മുന്നണി യു.ഡി.എഫ് ആയതുകൊണ്ടും അതൊക്കെ സാധിച്ചു. പാവം നീലൻ നാടാരാണ്. മുന്നണി എൽ.ഡി.എഫ്; പരമോന്നത നേതാവ് വി.എസ്. അച്യുതാനന്ദൻ. മഹിളാസംഘടനകളും കപടസദാചാരവാദികളും നീലന് സീറ്റ് കൊടുക്കരുതെന്ന് വാദിച്ചത് സ്വാഭാവികം. പെണ്ണുപിടിയനെ മൽസരിപ്പിക്കില്ലെന്ന് വി.എസ് ഗർജിച്ചത് അതിനേക്കാൾ സ്വാഭാവികം.

ജനതാദൾ സംസ്ഥാന കമ്മിറ്റി കോവളത്തേക്ക് പ്രഖ്യാപിച്ച സ്ഥാനാർഥി എ. നീലലോഹിതദാസൻ നാടാരാണ്. സ്ഥാനാർഥിത്വം പ്രഖ്യാപിച്ച ശേഷം സ്വയം പിന്മാറാമെന്ന് നീലൻ വാക്കുകൊടുത്തിരുന്നുവെന്നാണ് വീരേന്ദ്രകുമാർ പറയുന്നത്. തന്നെ അവഹേളിക്കാൻവേണ്ടി വീരൻ കള്ളംപറയുന്നുവെന്നാണ് നീലലോഹിതൻെറ ഭാഷ്യം.

ഏപ്രിൽ മൂന്നാംതീയതി അദ്ദേഹം എം.എൽ.എ സ്ഥാനം രാജിവെച്ചു. അന്നുതന്നെ കോവളത്ത് സ്വതന്ത്രസ്ഥാനാർഥിയായി പത്രിക കൊടുത്തു.

ഏതായാലും റൂഫസ് ദാനിയേൽ എന്നൊരു പുമാനാണ് ജനതാദൾ സ്ഥാനാർഥിയായി 'കറ്റയേന്തിയ കർഷകസ്ത്രീ' അടയാളത്തിൽ കോവളത്ത് മൽസരിക്കുന്നത്. വെങ്ങാന്നൂർ ഗ്രാമപഞ്ചായത്ത് പ്രസിഡൻറായിരുന്നിട്ടുള്ളയാളാണ് റൂഫസ്. കോൺഗ്രസുകാരൻ. യു.ഡി.എഫ് സ്ഥാനാർഥിയാകാൻ അപേക്ഷ കൊടുത്ത് നിരാശനായി നിൽക്കുമ്പോഴാണ് ജനതാദളുകാർ പിടികൂടി സ്ഥാനാർഥിയാക്കിയത്.

നീലനു പകരം വി. ഗംഗാധരൻ നാടാരെ സ്ഥാനാർഥിയാക്കാനാണ് വീരേന്ദ്രകുമാർ ഉദ്ദേശിച്ചിരുന്നത്. പക്ഷേ, ഗംഗാധരൻ ഒഴിഞ്ഞുമാറി. വടകരയിൽനിന്ന് കുടിയൊഴിപ്പിക്കപ്പെടുന്ന സി.കെ. നാണുവിനോട് കോവളത്ത് നിൽക്കാമോ എന്നു ചോദിച്ചു. നാണുവേട്ടൻ സവിനയം നിരസിച്ചു. അങ്ങനെയാണ് റൂഫസ് ദാനിയേലിനെ തേടിപ്പോകേണ്ടിവന്നത്.

ഐക്യജനാധിപത്യമുന്നണി, ലത്തീൻ കത്തോലിക്കർക്ക് സംവരണം ചെയ്ത മണ്ഡലമാണ് കോവളം. 1991ലും '96ലും ജോർജ് മസ്ക്രീൻ, 2001ൽ അൽഫോൺസാ ജോൺ. ഇത്തവണ ജോർജ് മെഴ്സിയർ ആണ് യു.ഡി.എഫ് സ്ഥാനാർഥി.

രാഷ്ട്രീയത്തേക്കാൾ സാമുദായിക വികാരമാണ് കോവളത്തെ നയിക്കുക. ലത്തീൻകാരൻ ജോർജ് മേഴ്സിയർ, ക്രിസ്ത്യൻ നാടാർ റൂഫസ് ദാനിയേൽ, ഹിന്ദു നാടാർ നീലലോഹിതദാസൻ. തുല്യശക്തികൾ തമ്മിലുള്ള മല്ലയുദ്ധപ്പോരാട്ടം!

ജനതാദളിൻെറ പ്രാദേശിക നേതാക്കൾ ഒന്നടങ്കം പാർട്ടിയിൽനിന്ന് രാജിവെച്ച് നീലൻെറ വിജയത്തിനായി രംഗത്തിറങ്ങിയിട്ടുണ്ട്. നീലൻെറ വ്യക്തിപ്രഭാവവും നാടാർ സമുദായ വികാരവും വോട്ടായി മാറിയാൽ, ക്രിസ്ത്യാനികൾക്കെതിരെ ഹിന്ദുവിനെ സഹായിക്കാൻ ബി.ജെ.പികൂടി തയാറായാൽ കോവളത്ത് അട്ടിമറി നടക്കും. മുമ്പൊരിക്കൽ എം. കുഞ്ഞുകൃഷ്ണനാടാർ കോൺഗ്രസ് റെബലായി കോവളത്തുനിന്ന് ജയിച്ചിട്ടുണ്ട്. തൊട്ടടുത്ത പാറശ്ശാല മണ്ഡലത്തിൽ സുന്ദരൻ നാടാരും റെബലായി മൽസരിച്ച് ജയിച്ചിട്ടുണ്ട്.

കോവളത്തെ അങ്കത്തട്ടിൽ പതറാതെ നിൽക്കുന്നു, നീലലോഹിതദാസൻ നാടാർ. നളിനി നെറ്റോ ചീഫ് ഇലക്ടറൽ ഓഫീസറായി പ്രവർത്തിക്കുന്ന ഈ തെരഞ്ഞെടുപ്പ് ജയിക്കേണ്ടത് നീലൻെറ അഭിമാനപ്രശ്നമാണ്. ഇന്ദിരാഗാന്ധിയുമായി പിണങ്ങിപ്പിരിഞ്ഞ ശേഷം (1980) പ്രതികൂല സാഹചര്യങ്ങളോട് പടവെട്ടി ഗഢ്വാളിൽനിന്ന് ജയിച്ച ബഹുഗുണയുടെ വീരസ്മരണ ചെറുഗുണക്ക് ആവേശം പകരും, തീർച്ച! ●